# സ്ത്രീ



വള്ളത്തോൾ

അഞ്ചാം പതിപ്പ്
കോപ്പി 1000

വില
90 ന. പ.

പകർപ്പവകാശം: സി. വാസന്തിഅമ്മയ്ക്ക്

പ്രസാധകന്മാർ:
വള്ളത്തോൾ ഗ്രന്ഥാലയം, ചെറുതുരുത്തി.

1963 മേയ്

അച്ചടി:
വള്ളത്തോൾ പ്രിന്റിങ്ങ് & പബ്ലിഷിങ്ങ്ഹൌസ്,
ചെറുതുരുത്തി.

# വിഷയവിവരം



—*—

# അവതാരിക

മററു മഹാകവികളെപ്പോലെ വള്ളത്തോളും വെറുമൊരു കവിതയെഴുത്തുകാരനല്ല. താൻ ജീവിയ്ക്കുന്ന കാലത്തെ സ്ഥിതിയെ ഇത്ര ശരിയായും ഇത്ര സുന്ദരമായും ചിത്രീകരിയ്ക്കുകയും, ഈ കാലത്തിന്നപ്പുറത്തു വരാനിരിയ്ക്കുന്ന ലോകത്തിൻെറ ഒരു നേരിയ ചിത്രം വായനക്കാക്ക് കാണിച്ചുകൊടുക്കുകയും ചെയ്യുന്ന മറെറാരു കവി അടുത്തകാലത്തൊന്നും മലയാളസാഹിത്യത്തിൽ ഉണ്ടായിട്ടില്ല. അദ്ദേഹത്തിൻെറ രാഷ്ട്രത്തേയും, സ്ത്രീകളേയും, കൃഷിക്കാരേയും, പട്ടിണിയേയും സംബന്ധിയ്ക്കുന്ന ഖണ്ഡകൃതികൾ ഇനംതിരിച്ചു പരിശോധിയ്ക്കുന്ന ഏതൊരാൾക്കും കാണാൻ കഴിയും: വള്ളത്തോൾ തൻെറ കവിതകളിലൂടേ കേരളത്തിലെ വളൎന്നുവരുന്ന തലമുറയ്ക്കു പൊതുപ്രശ്നങ്ങളെ സംബന്ധിച്ചു വമ്പിച്ച ഒരു നേതൃത്വമാണ് നല്കിയിട്ടുള്ളത്, എന്ന്.

അക്കൂട്ടത്തിൽ സ്ത്രീകളെക്കുറിച്ചെഴുതിയവയിൽ പ്രധാനമായവയാണ് ഇതിലുൾപ്പെടുത്തിയിട്ടുള്ളത്. 'മഗ്ദലനമറിയം', 'അച്ഛനും മകളും', 'കൊച്ചുസീത', മുതലായ മററു പ്രസിദ്ധകൃതികൾ അവയുടെ വലുപ്പം നിമിത്തം ചേക്കാഞ്ഞതാണ്.

ഇതിൽ രണ്ടാമതു ചേൎത്തിട്ടുള്ള 'വീരപത്നി', യുദ്ധത്തിന്നു പുറപ്പെടുന്ന ഒരു യോദ്ധാവിൻെറ ഭാൎയ്യ അയാ

ളെ യാത്രയയയ്ക്കുന്ന ഒരു സംഭവത്തേയാണ് വിവരിയ്ക്കുന്നത്. അതിലെ അന്തരീക്ഷം പ്രാചീനകേരളത്തിലെ ധീരഭടനും അയാളുടെ ഭാര്യയും തമ്മിലുള്ള വേർപാടാണ്. പക്ഷേ അതു പ്രാചീനകേരളത്തിൽ മാത്രമല്ല, ലോകത്തിന്റെ ഏതുമുക്കിലും മൂലയിലും നടക്കുന്നതും ഏതുകാലത്തും നടന്നിട്ടുള്ളതുമായ ഒരു രംഗമാണ്. ആയുധമേന്തിക്കൊണ്ടു കൊല്ലാനും ചാവാനും തയ്യാറായ ഭടന്മാരെപ്പോലെത്തന്നെ, രാഷ്ട്രീയസമരത്തിൽ പങ്കുകൊള്ളുന്ന ഭടന്മാക്കും അവരുടെ കുടുംബങ്ങൾക്കും അനുഭവപ്പെട്ട ഒരു സംഗതിയാണിത്. ഇതുപോലൊരു രംഗം പണ്ഡിതജവഹർലാലിന്റെ 'ആത്മകഥ'യിൽ വായനക്കാർക്കു വായിയ്ക്കാം:

രോഗബാധിതയായ കമലാനെഹറുവിന്റെ അടുത്തിരിയ്ക്കാനുള്ള അത്യാശകൊണ്ടു ജയിലിൽ കിടക്കുന്ന പണ്ഡിററ്ജി, തന്നെ വിടാൻ ഗവമ്മേണ്ടിനോടപേക്ഷിയ്ക്കുന്നുണ്ടെന്ന വത്തമാനം ആ വീരപത്നി കേൾക്കുന്നു. അവർ അതു കേട്ടു വളരെയധികം വ്യാകുലപ്പെടുകയും അങ്ങിനെ ചെയ്യരുതെന്നു ഭത്താവിനെ ശാസിയ്ക്കുകയും ചെയ്യുന്നു. ആത്മകഥയിലെ ആ ഭാഗം വായിയ്ക്കുന്ന ഏതൊരാൾക്കും മഹാകവിയുടെ 'വീരപത്നി'യിലെ താഴെ പറയുന്ന വരികൾ ഓമ്മവരാതിരിയ്ക്കയില്ല.

**പോർകളിൽ പ്രോത്സാഹശാലിയാമെൻനാഥൻ**
**പോകുവതോത്തല്ല മാഴ്കീനേൻ ഞാൻ;**
**പോകാതിരുന്നാലോ എന്നായിരുന്നു മേ**
**ശോകവും ഭീതിയും ശോഭനാത്മൻ!**

"ആവതില്ലാത്തൊരിപ്പിഞ്ചുകിടാവുമീ-
പ്പാവമാം സ്ത്രീയുമെൻ വിപ്രയോഗം
എങ്ങിനെ ഹാഹാ, പൊറുത്തീടുമെന്നായി
ഞങ്ങളിലേറിയ വാത്സല്യത്താൽ
ആയുധം കൈക്കൊണ്ടീലിപ്പോളം ബോസെങ്കി-
ലായതിൻ ഹേതു ഞാനാകുമല്ലോ.
ഭർത്താവിൻ കർത്തവ്യനിഷ്ഠയ്ക്കു വിഘ്നമായ്
വർത്തിക്കും ഭാര്യതാൻ ഭാര്യയാമോ?"

രാഷ്ട്രീയനേതൃത്വം നല്കുന്ന ഈ മഹാകവിയുടെ കവിതയിലും, ഒന്നാന്തരം കലാകാരനായ ആ രാഷ്ട്രീയനേതാവിന്റെ ആത്മകഥയിലും ചിത്രീകരിച്ച ഈ രംഗമാണ് ഇന്നു സോവിയററ്‌യൂനിയനിലെ കോടിക്കണക്കിലുള്ള കുടുംബങ്ങളിൽ അഭിനയിച്ചുവരുന്നത്; അതാണ് യൂറോപ്പിലും ചൈനയിലും ദിവസേന അഭിനയിച്ചുവരുന്നത്. അതിന്റെ ഫലമാണ്, ഇന്നു ലോകത്തിലെങ്ങും ഫാസിസത്തിന് അടിക്കടി തോൽവി പററിക്കൊണ്ടുവരുന്നത്. ഇന്ത്യക്കാരായ 40 ലക്ഷത്തിലധികം പട്ടാളക്കാരുടെ കുടുംബങ്ങൾക്ക് ഈ മനോഭാവമുണ്ടാകാൻ ഇന്നത്തെ ഉദ്യോഗസ്ഥമേധാവിത്വത്തിനു കഴിവില്ലെന്നതിനാലാണ്, കോൺഗ്രസ്സ്‌നേതാക്കന്മാരെ ജയിലിൽനിന്നുവിട്ടു ദേശീയഗവർമ്മേണ്ടു സ്ഥാപിക്കാൻ ഇന്ത്യയിലെ ദേശാഭിമാനികളും ലോകത്തിലെ സാധാരണജനങ്ങളും വാദിക്കുന്നത്.

അടുത്തതായി ഈ പുസ്തകത്തിൽ ചേർത്തിട്ടുള്ള മൂന്നു കവിതകൾ ഇന്നത്തെ സമുദായത്തിൽ സ്ത്രീകൾക്കുള്ള

അവശതകളിലൊന്നിനെ—ഒരു പുരുഷനെ ആത്മാർത്ഥമായി സ്നേഹിക്കുന്ന ഒരു സ്ത്രീയ്ക്കു വരുന്ന കഷ്ടപ്പാടുകളെ—ചിത്രീകരിയ്ക്കുകയാണ് ചെയ്യുന്നത്. പ്രേമത്തെക്കുറിച്ചും ദാമ്പത്യത്തെക്കുറിച്ചും മററുമുള്ള നീണ്ട നീണ്ട പ്രസംഗങ്ങളൊന്നുംതന്നെ ഇന്നത്തെ സമുദായത്തിൽ സ്ത്രീയെ സഹായിക്കുന്നില്ല; അവളെ ഇഷ്ടംപോലെ വെടിയാനും കൈക്കൊള്ളാനും ആഗ്രഹിക്കുന്ന പുരുഷനുമാത്രമാണതുകൊണ്ടു പ്രയോജനമുള്ളത് എന്ന വാസ്തവമാണ് ഈ മൂന്നു കവിതകളും നമുക്കു കാണിച്ചുതരുന്നത്. അല്ലെങ്കിൽ ഇതിൽ ആദ്യം ചേർത്തിട്ടുള്ള 'സ്ത്രീകാം' എന്നകവിതയിൽ വ്യക്തമാക്കുന്നതുപോലെ,

"നാരിയാൽ പരതന്ത്രൻ പുരുഷനവളിൽത്താൻ
പാരതന്ത്ര്യത്തെച്ചുമത്തീടുന്നു ശാസ്ത്രോക്തത്താൽ
ഉൽക്കർഷമേറും തങ്ങൾക്കെന്നാക്കിവെപ്പാനാശ-
യംകൊണ്ടു നരന്മാർതൻ നാരായതലപ്പുകം.
ശുഷ്കമാം പനയോലയോടെന്തു ചെന്ത്രിച്ചാലു-
മിക്കണ്ട പാരിന്നെല്ലാമുററതാങ്ങ'ബല'താൻ."

'ഒരു കൃഷീവലകന്യക'യായ രാധ 'സ്ഥാനമാനാദിഗ്ഗണം ചേർന്ന' ഒരു 'നാഗരികാഗ്ര്യ'നെ സ്നേഹിയ്ക്കുന്നു; അയാളും താങ്ങോട്ടും. ആ സ്നേഹത്തിൽ വിശ്വസിച്ചു രാധ ഒരു ദിവസം വിവാഹസൂചകമായ മാലയിടുവിയ്ക്കൽതന്നെ നടത്തുന്നു. പക്ഷേ പിന്നീടു തന്റെ കാമുകൻ മറെറാരു സ്ത്രീയെ സ്നേഹിയ്ക്കുകയും വിവാഹം കഴിയ്ക്കുകയും ചെയ്യുന്നു. അങ്ങിനെ നിരാശയായിത്തീൎന്ന രാധ സ്നേഹപൂർണ്ണമായ

ത്യാഗബുദ്ധിഃയോടേ തൻെറ കാമുകൻ സുഖമായി ജീവി യ്ക്കുന്നതിൽ മാത്രം ആഹ്ലാദിച്ച് കൃതാത്ഥയാകുന്നു. ഇതാണ് 'രാധയുടെ കൃതാത്ഥത'.

നാഗരികാഗ്ര്യനെ സ്നേഹിയ്ക്കുന്ന കൃഷീവലകന്യക യെപ്പോലെത്തന്നെ ഹീനവൎണ്ണനായ ഭൈരവനെ സ്നേഹിക്കുന്നവളും 'മേന്മയും സ്വത്തും തിങ്ങിന തറവാട്ടിൽ ജനിച്ചവളന്നവള്'മായ ഗൌരിയും അങ്ങേ അററത്തെ നൈരാശ്യത്തിലാണാണ്ടുപോകുന്നത്. പക്ഷേ ഇവിടെ കാമുകനല്ല അവളെ ചതിയ്ക്കുന്നത്. പിന്നേയോ? സമുദായമാണ്. പരസ്പരപ്രേമംനിമിത്തം വിവാഹിതരാവാൻ ഗൌരീഭൈരവന്മാർ തീരുമാനിയ്ക്കുന്നു. പക്ഷേ ഗൌരിയുടെ കുടുംബക്കാരേയും ബന്ധുക്കളേയും ഭയപ്പെട്ട് ആ പ്രദേശത്തൊന്നും ജീവിയ്ക്കാൻ ധൈൎയ്യമില്ലാതെ അവർ ഒളിച്ചോടിപ്പോവുന്നു; ആ കൊച്ചുകുടുംബത്തെ ക്രമേണ പട്ടിണി കാൎന്നുതിന്നാൻ തുടങ്ങുന്നു; 'വിലസത്താരുണ്യ'മായിരുന്ന ഗൌരിയുടെ പൂമൈ തൊലിയിൽ പൊതിഞ്ഞു ള്ളൊരസ്ഥികൂടമായിത്തീരുന്നു; ഗൌരി ഒരു പിച്ചക്കാരിയായി വീടുതോറും തെണ്ടാൻ തുടങ്ങുന്നു; കൂട്ടത്തിൽ ആ പിച്ചക്കാരി,

''ഒരുനാാം ഗൌരീജന്മഗൃഹത്തിൻമുററത്തെത്തി,—
പ്പെരുമാമാ വീടൊന്നു ഞെട്ടിപ്പോയടിയോളം.
ആരിതാച്ചാടിപ്പോയ ചേട്ടയോ—തറവാട്ടിൻ
പേരിനും പെരുമയ്ക്കും പരിക്കുതട്ടിച്ചവാം;
ആട്ടിയോടിപ്പിൻ ചിക്കെന്നൊങ്ങളമാരേ, കരം
നീട്ടിടായ്ക,നകമ്പയെങ്ങോ പോയലിയട്ടെ:—

ദൃഷ്ടിനെക്കണ്ണീർകൊണ്ടു നനച്ചവളക്കയോ!
ദൃഷ്ടിയുമടച്ചല്ല മേവുന്നു പുരോഹിതൻ!''

ഇതാണ് 'ജാതിപ്രാഭവം'. ഇതിലെ രണ്ടുവരികൾ,

ജാതി—ഹാ, നരകത്തിൽനിന്നു പൊങ്ങിയ ശബ്ദം!
പാർ തിന്നും പിശാചിൻെറയേട്ടിലെ രണ്ടക്ഷരം!''

കാൽനൂററാണ്ടുകാലത്തെ അയിത്തോച്ചാടനപ്രസ്ഥാനത്തിനുശേഷം വളരെ പരിഷ്ക്കരിയ്ക്കപ്പെട്ടിട്ടുണ്ടെന്നു പറയുന്ന ഇന്നും കേരളീയഹൃദയങ്ങളിൽ തികച്ചും പതിയേണ്ടതായിട്ടാണിരിയ്ക്കുന്നത്.

'രാധയുടെ കൃതാൎത്ഥത'യും 'ജാതിപ്രാഭവ'വും വായിച്ചാൽ ഉണ്ടായേക്കാവുന്ന ഒരു തെററിദ്ധാരണയെ—സ്ഥാനംകൊണ്ടും പദവികൊണ്ടും ജാതികൊണ്ടും യോജിയ്ക്കാത്ത പ്രേമത്തിന്നാണ് ഇത്തരം കഷ്ടപ്പാടുകളുണ്ടാവുന്നതെന്ന ധാരണയെ—നീക്കുകയാണ് 'കുട്ടക്കത്തെക്കുറിപ്പ്' ചെയ്യുന്നത്. ഭാമ എന്നൊരു യുവതിയും അവൾക്ക് എല്ലാംകൊണ്ടും യോജിച്ച ഒരു യുവാവും പരസ്പരം സ്നേഹിയ്ക്കുന്നു; ഈ സ്നേഹം വളൎന്നുവളൎന്നുവന്നു ഗാന്ധൎവ്വവിവാഹമായി കലാശിക്കുകയും, ഭാമ ഗൎഭിണിയാവുകയും ചെയ്യുന്നു. പക്ഷെ, അവളുടെ കാമുകൻ സുഭദ്ര എന്ന മറെറാരു യുവതിയെ വിവാഹം ചെയ്യുന്നു; അതറിഞ്ഞു ഭാമ ആത്മഹത്യ ചെയ്യുന്നു. ഈ തോന്നിവാസത്തെക്കുറിച്ചു കവി സ്വന്തം വാചകത്തിൽ,

''ഭാമയെ—പ്രണയാഭിരാമയെ—ച്ചതിച്ചോനേ,
കാമിയാം നിന്നാൽ തൃക്തയായ്‌വരാം സുഭദ്രയും;

ഇന്നു നീ വേട്ട വധൂഭ്രൂണഹത്യകളോ എ-
ന്നെന്നുമേ തൃജിയ്ക്കാവതല്ലാത്ത പതികളത്രേ!''

എന്നു് ഏതു സഹൃദയനുമുണ്ടാവുന്ന ധാർമ്മികരോഷത്തെ പ്രകടിപ്പിയ്ക്കുന്നു. പക്ഷേ എനിയ്ക്കു് അതിലുമധികം ഹൃദയംഗമമായി തോന്നിയതു്, ഭാമയെക്കൊണ്ടുതന്നെ കവി പറയിയ്ക്കുന്നതായ താഴെ കൊടുക്കുന്ന ആറു വരിയാണു്.

''എൻപ്രിയാവരജ നീ സുഭദ്രേ, തവ കാന്ത-
നെൻറയീ വയററിലെപ്പൈതലിൻ പിതാവത്രേ.
എന്തിതിൽ തെററഢീരന്നംഗനമാരെ സ്വൈരം
ഹന്ത, കൈക്കൊള്ളാം തള്ളാം സ്വതന്ത്രനല്ലോ പുമാൻ
ജ്യേഷ്ഠത്തിയുടെ ഗതി വന്നുകൂടല്ലേ ഗുണ-
ശ്രേഷ്ഠയാം നിനക്കെന്നു നേരുന്നേൻ വരാകി ഞാൻ''

പ്രേമത്തേയും ദാമ്പത്യത്തേയും സംബന്ധിയ്ക്കുന്ന ഈ കവിതകൾ വായിച്ചുകഴിയുന്ന വായനക്കാർക്കു്, ഇന്നത്തെ വിവാഹത്തേയും പ്രേമത്തേയും കുറിച്ചു് കമ്മ്യൂണിസത്തിൻെറ പ്രണേതാക്കളിലൊരാളായ എംഗൽസ് എഴുതിയ ചില വാചകങ്ങൾ പ്രയോജനപ്പെടുമെന്നാണു് ഞാൻ വിശ്വസിയ്ക്കുന്നതു്. 'അംഗനമാരെ സ്വൈരം ഹന്ത കൈക്കൊള്ളാം തള്ളാം സ്വതന്ത്രനല്ലോ പുമാൻ' എന്നു ഭാമയെക്കൊണ്ടു പറയിയ്ക്കുന്ന മഹാകവി എംഗൽസിൻെറ അഭിപ്രായത്തെയാണു് നമുക്കു പറഞ്ഞുതരുന്നതു്.

''ഒരു പുരുഷന്നു് ഒരു ഭാര്യമാത്രമേ പാടുള്ളു എന്ന നിയമം മനുഷ്യസമുദായത്തിൻെറ ചരിത്രത്തിൽ വന്നതു പുരുഷനും സ്ത്രീയും തമ്മിൽ യോജിച്ചതിനാലല്ല; സ്ത്രീപു

രുഷന്മാരുടെ ഐക്യത്തിന്റെ ഉൽക്കൃഷ്ടരൂപമായ ഏകപത്നീനിയമം നടപ്പിൽവന്നതു, പുരുഷൻ സ്ത്രീയെ അടിമയാക്കി വെയ്ക്കുകയെന്നതിന്റെ പ്രത്യക്ഷരൂപമായാണ്. പുരുഷനും സ്ത്രീയും തമ്മിൽ ഇതേവരെ നടന്നിട്ടില്ലാത്തത്ര വമ്പിച്ച ഒരു സമരത്തെയാണിതു കുറിയ്ക്കുന്നത്. 1846-ൽ മാർക്സും ഞാനും കൂടി എഴുതിയ ഒരു ലേഖനത്തിൽ ഇങ്ങിനെ പറഞ്ഞിരുന്നു: 'പ്രവൃത്തിവിഭജനമെന്ന തത്വം മനുഷ്യസമുദായത്തിലാദ്യം വന്നതു, സന്തത്യുല്പാദനകാര്യത്തിൽ സ്ത്രീയും പുരുഷനും തമ്മിൽ നടന്ന പ്രവൃത്തിവിഭജനത്തോടുകൂടിയാണ്'. ഇന്നാണെങ്കിൽ ഞാൻ ഇതുകൂടെച്ചേർക്കും. മനുഷ്യസമുദായത്തിൽ ഒന്നാമതായി വർഗ്ഗസമരം പ്രത്യക്ഷപ്പെടാൻ തുടങ്ങിയപ്പോളാണ് സ്ത്രീയും പുരുഷനും തമ്മിലുള്ള മത്സരവും പ്രത്യക്ഷപ്പെട്ടത്; ഒരു വർഗ്ഗം മറെറാരു വർഗ്ഗത്തെ ചൂഷണം ചെയ്യാൻ തുടങ്ങിയപ്പോഴാണ് പുരുഷൻ സ്ത്രീയേയും അടിമയാക്കിവെയ്ക്കാൻ തുടങ്ങിയതു്."

ഒരു കമ്മ്യൂണിസ്റ്റായ ഞാൻ എന്റെ വർഗ്ഗസമരസിദ്ധാന്തം മഹാകവിയുടെ കവിതകൾക്കകത്ത് കുത്തിത്തിരുകുകയാണ് ചെയ്യുന്നതെന്നു പറയുന്നവരുണ്ടാവാം; പുരുഷനും സ്ത്രീയും തമ്മിലുണ്ടാവേണ്ടതായ സ്നേഹബന്ധത്തിന്നകത്ത് പരസ്പരവിദ്വേഷത്തിന്റെ വിഷം കുത്തിവെയ്ക്കുകയാണെന്ന് ആക്ഷേപിയ്ക്കുന്നവരുണ്ടാവാം. അവരോട് എനിയ്ക്കൊന്നേ പറയുവാനുള്ളു: ഇതിലുള്ള 'മദിരാശിക്കടൽപ്പുറവും 'ബഹുക്ലിഷ്ടതമായ അന്തർജ്ജന'

വും ഒന്നു വായിച്ചുനോക്കുക. അതു രണ്ടും വായിച്ചിട്ടു പിന്നെയും ഇന്നത്തെ പുരുഷമേധാവിത്വത്തിൻെറ നേരെ ദ്വേഷ്യംതോന്നാത്തവരായിട്ടാരെങ്കിലും ഉണ്ടെങ്കിൽ, അവരുടെ സഹൃദയത്വാഭിമാനത്തോട് എനിയ്ക്ക് അനുകമ്പയാണുള്ളത്.

മദിരാശിക്കടൽപ്പുറത്തു, മുമ്പിലുള്ള സമുദ്രത്തേയും മുകളിലുള്ള ആകാശത്തേയും നോക്കിനില്ക്കുന്ന കവി പിൻഭാഗത്തെയ്ക്കു നോക്കമ്പോഠം അവിടെയുള്ള വിധവാലയം കാണുന്നു. അതിനകത്തു താമസിയ്ക്കുന്ന നിർഭാഗ്യവതികളുടെ നില അദ്ദേഹത്തെ പിടിച്ചുകുലുക്കുന്നു. അങ്ങിനെ ഹൃദയം പൊട്ടിയ കവിയുടെ ഉള്ളിൽനിന്നു ധാരധാരയായി പ്രവഹിയ്ക്കുന്ന വികാരങ്ങളാണ് 'മദിരാശിക്കടൽപ്പുറ'ത്തിലെ വരികഠം.

"വെളിതന്നൎത്ഥമെന്തെന്നറിയാത്ത
ബാലികമാരുടെ പിഞ്ചുതലയിലും
വൈധവ്യവൈകൃതഭാരം ചുമത്തിടും
സ്ത്രീധൎമ്മശാസ്ത്രമേ, നിൻക്രൌൎയ്യമല്ലുടം!
ആറാറാവാം പുമാനു ഗൃഹിണിമാർ;
നാരിയ്ക്കു ചാവോളമേകപത്നീവ്രതം;
ആരാർ സഹിയ്ക്കു,മീധൎമ്മം കുറിച്ചിട്ട
നാരായമേ, നിന്നിരുതലക്കൂൎപ്പിനെ?"

എന്ന വരികഠം എംഗൽസിൻെറ മുകളിൽ കൊടുത്ത അഭിപ്രായത്തെത്തന്നെയാണ് നമുക്കു പറഞ്ഞുതരുന്നത്.

വൈധവ്യത്തെപ്പോലെയോ, അതിലുമധികമോ ഭയങ്കരമായ പുരുഷമേധാവിത്വമാണ്, 'ബഹിഷ്കൃതമായ

അന്തർജ്ജനം'മുഖേന മഹാകവി വിവരിയ്ക്കുന്ന 'കൈകൊട്ടി പുറത്താക്കൽ'സമ്പ്രദായം. ഒരു വൃദ്ധനമ്പൂതിരിയുടെ മൂന്നാമത്തെ ഭാര്യയായിത്തീർന്ന ഒരു നമ്പൂതിരികന്യക സപത്നികളുടെ ദുഃപ്രേരണനിമിത്തം ജാരസംസർഗ്ഗാപവാദത്തിന്നിരയാവുന്നു; ഈ ആക്ഷേപത്തെക്കുറിച്ചന്വേഷിച്ചു തീർപ്പു കല്പിയ്ക്കാനുള്ള സ്മാർത്തൻ തന്റെ പ്രവൃത്തി തുടങ്ങുന്നു; മൂന്നു കൊല്ലത്തോളം നീണ്ടുനിന്ന ആ നരകയാതനയിൽനിന്നു രക്ഷപ്പെടാൻവേണ്ടി തനിയ്ക്കു ഭൃത്യന്മാരുമായി സംസർഗ്ഗമുണ്ടായിട്ടുണ്ടെന്നു കളവു പറയാൻ ആ യുവതി ഒരുങ്ങുന്നു; അങ്ങിനെ കിട്ടിയ 'കുററസമ്മതം'ത്തിൽ കൃതാർത്ഥരായ വൈദികന്മാർ അവളെ കൈകൊട്ടി പുറത്താക്കുന്നു. അതിനെക്കുറിച്ചു നായികയെക്കൊണ്ടു കവി പറയിയ്ക്കുന്ന ഈ വരികൾ ഏതു സഹൃദയനേയും പിടിച്ചുലക്കാതിരിയ്ക്കയില്ല:

"വേശ്യയെ വാഴ്ത്തുന്നോക്കുമപ്പുരുഷകത്തുനീ-
നീശപരാ, പൊറുത്തതാംകീയൊരു വാക്പാപം മേ!—
വിട്ടുതീ ലഭിയ്ക്കുവാൻ മറെറാരു വഴി കാണാ—
ഞ്ഞൊടുവിൽ ഭൃത്യരിലെൻജാരത്വമാരോപിച്ചേൻ:
സ്മാർത്തനു കൃതാർത്ഥത്വം, ജ്യേഷ്ഠത്തിമാർക്കു മന—
സ്വാസ്ഥ്യ,മെൻഭർത്താവിന്നു ദാരിദ്ര്യനിവാരണം,
എനിയ്ക്കോ മനുഷ്യർതൻ സ്വാതന്ത്ര്യം, പല ഗുണം
ജനിച്ചുവല്ലോ, മോക്ഷൊന്നതു ഞാൻ പറകയാൽ."

ഇങ്ങിനെ കുടുംബത്തിൽനിന്നും സമുദായത്തിൽനിന്നും പുറത്താക്കപ്പെടുന്നത് ഒരനുഗ്രഹമായി കരുതാവുന്നത്ര ഭയാനകമാണ് നമ്പൂതിരിസ്ത്രീകളിൽ ഭൂരിപക്ഷത്തിന്റെ

ഇന്നത്തേയും നിലയെന്നു് എനിയ്ക്കു സ്വാനുഭവത്തിൽ നിന്നുതന്നെ പറയാൻ കഴിയും. ഈ സ്ഥിതിയ്ക്കെതിരായി ലോകത്തെ ഞെട്ടിയ്ക്കുന്ന ഒരു വിപ്ലവം നമ്പൂതിരിസ്ത്രീകൾ നടത്തിയിട്ടില്ലെങ്കിൽ, അതിൻെറ കാരണം മഹാകവിയുടെ ഈ വരികൾ വ്യക്തമാക്കുന്നുണ്ടു്:

"തള്ള വാലാട്ടമൂലകം പൂച്ചക്കുട്ടി–
യ്ക്കി,ല്ലത്തിൻ പടിഞ്ഞാററി നമ്പൂരിമടവാക്കു!"

ഈ ദയനീയസ്ഥിതിയിൽനിന്നു, പുരുഷൻെറ മേധാവിത്വത്തിൽനിന്നു സ്വയം രക്ഷനേടാനുള്ള വഴി നമ്പൂതിരിസ്ത്രീയെ മാത്രമല്ല സ്ത്രീസമുദായത്തെ ആകെ പഠിപ്പിയ്ക്കുകയാണു്, 'ബഹിഷ്കൃതമായ അന്തർജ്ജന'ത്തിലെ അവസാനത്തെ കുറെ വരികൾ ചെയ്യുന്നതു്

ബഹിഷ്കൃതമായ അന്തർജ്ജനത്തെക്കൊണ്ടു കവി പറയിയ്ക്കുകയാണു്:

"ഞാനൊരു സാധാരണ നാരിയായ് മാറിയതിൽ–
ദ്ദീനതവേണ്ടാ നിങ്ങൾക്കെൻെറ സോദരീമാരേ;
ഹന്ത, മേ പുറത്താക്കപ്പെട്ട ജീവിതത്തിന്മേൽ
സന്തതം തട്ടുന്നുണ്ടു നൽക്കാററും വെളിച്ചവും.
പര്യാപ്തവിഭവ ഞാൻ സ്വപ്രയത്നത്താൽ; പോരാ,
പതിവ്രതമാണിപ്പെണ്ണുങ്ങൾക്കുള്ള സമ്പത്തെങ്കിൽ
ഭർത്താവുമിയ്യുള്ളോൾക്കുണ്ടിങ്ങു—നൽചക്ര—മിതു
ഭദ്രശബ്ദത്താലെങ്കൽത്തൂകുന്നു പ്രിയവാക്യം;
വെൺനൂൽത്തുമ്പുകളാലെ പുഞ്ചിരികൊണ്ടീടുന്നു;
മന്ദിയാതെനിയ്ക്കുള്ളുണ്മുട്ടപ്പുമൂതകന്നു.
എൻെറ സൌഭാഗ്യമിഹ കൺചുകപ്പിപ്പീലാക്ക–
മെൻെറയിച്ചെറുഗൃഹം സംശാന്തമസപത്നം."

'സ്വപ്രയത്നത്താൽ പശ്ചാപ്തവിഭവ'കളായിത്തീരാനുള്ള ഈ സന്ദേശം നാട്ടിൽ പരക്കാൻതുടങ്ങിയിരിയ്ക്കുന്നു എന്നു സൂചിപ്പിച്ചുകൊണ്ടായിരിയ്ക്കണം 'മദിരാശി കടൽപ്പുറ'മെന്ന കവിതയിൽ വിധവകളെ സംബോധനചെയ്തുകൊണ്ടു കവി ഇങ്ങനെ പറയുന്നത്:

"ഭദ്രസഹോദരിമാരേ, ഗൃഹാപാന്ത-
രഥ്യതൻ വൈദ്യുതദീപങ്ങൾ പോലവേ
നോക്കാൻതുടങ്ങിയിരിയ്ക്കുന്നു, നിങ്ങൾതൻ
നേക്കു ജഗത്തിൻ പ്രബുദ്ധങ്ങൾ ദൃഷ്ടികൾ."

പുരുഷമേധാവിത്വത്തിൽനിന്നു സ്ത്രീകളെ രക്ഷിയ്ക്കണമെങ്കിൽ, അവരെ സാമ്പത്തികമായ അടിമത്തത്തിൽനിന്നു വിടുവിയ്ക്കണം; സാമൂഹ്യമായും രാഷ്ട്രീയമായും സ്ത്രീപുരുഷന്മാർ തമ്മിലുള്ള അസമത്വം നീങ്ങണമെങ്കിൽ, സാമ്പത്തികമായി രേവർ സമത്വം സ്ഥാപിയ്ക്കണം; പുരുഷൻ പുറത്തുപോയി പണിയെടുത്തു പണം സമ്പാദിയ്ക്കുകയും സ്ത്രീ വീട്ടുകാരിയായി ഇരിയ്ക്കുകയും ചെയ്യുന്ന കാലത്തോളം സ്ത്രീ പുരുഷൻെറ അടിമയായിത്തന്നെ ഇരിയ്ക്കും എന്നു മാർക്സും എംഗൽസും പറഞ്ഞതാണ് മഹാകവിയുടെ ഈ വരികൾ വായിച്ചപ്പോൾ എനിയ്ക്കോർമ്മ വന്നത്. സപത്നികളുടെ അസൂയാകലുഷിതമായ കണ്ണുകളിൽനിന്നുള്ള സ്വാതന്ത്ര്യത്തോടൊപ്പം, സ്വന്തമായി പ്രയത്നിച്ചു സ്വതന്ത്രയായി ജീവിയ്ക്കാൻ വയ്യാത്ത ഒരു സാമൂഹ്യസ്ഥിതിയിൽനിന്നുള്ള സ്വാതന്ത്ര്യം കൂടി കിട്ടിയതുകൊണ്ടാണ്, ബഹിഷ്കൃതമായ അന്തർജ്ജനത്തിന്നു നിരാശസ്സപകരം ആശയും കൃതാർത്ഥതയും കൈവന്നത്. ഇങ്ങിനെ സ്വന്തമായി പ്രയത്നിയ്ക്കാൻ വേണ്ട

സൈയകയ്യവും പരിശീലനവും നല്കിയതിനാലാണ്, സോവിയററ്റയൂനിയന്ന് അവിടുത്തെ സ്ത്രീകളെയാകെ മറെറാരു നാട്ടിലുമില്ലാത്തത്ര മുന്നോട്ട കൊണ്ടുവരാൻ കഴിഞ്ഞിട്ടുള്ളത്. ആ സ്ഥിതി വരുത്തുമ്പോഠ മാത്രമേ—പുരുഷനേപ്പെട്ടന്ന പ്രവൃത്തികളിലെല്ലാം സ്ത്രീയ്ക്കും പ്രവേശിയ്ക്കാറാവുമ്പോഠ മാത്രമേ – പുരുഷൻെറ മേധാവിത്വം അവസാനിയ്ക്കുകയുള്ളു; അപ്പോഠ മാത്രമേ നിബ്ബന്ധവൈധവ്യം, സാപത്ന്യം മുതലായ അനാചാരങ്ങളിൽനിന്നും, സ്ത്രീകളെ തല്ലുകയും ശകാരിയ്ക്കുകയും ചെയ്യുകയെന്ന പുരുഷന്മാരുടെ പതിവിൽനിന്നും, സ്ത്രീകളെ വിദ്യാഭ്യാസം ചെയ്യിയ്ക്കാതെ പിന്നണിയിൽ നിത്തുന്ന സാമൂഹ്യക്രമത്തിൽനിന്നും അവക്ക രക്ഷ കിട്ടുകയുള്ളു.

അങ്ങിനെ സ്ത്രീകളെയാകെ ഉയത്തിക്കൊണ്ടുവരാനുള്ള ആഹ്വാനം നല്കുന്ന ഈ പുസ്തകം വായനക്കാരുടെ മുമ്പിൽ അവതരിപ്പിയ്ക്കാൻ അവസരം ലഭിച്ചതിൽ എനിയ്ക്ക് വളരെയധികം സന്തോഷമുണ്ട്. ഈ ആഹ്വാനം നാട്ടിലാകെ പ്രചരിപ്പിയ്ക്കാൻ വായനക്കാക്കും സന്തോഷമുണ്ടാവുമെന്നു ഞാൻ വിശ്വസിയ്ക്കുന്നു. സ്ത്രീകളുടെ സാമൂഹ്യവും സാംസ്കാരികവുമായ നില നന്നാക്കിത്തീക്കാൻ പ്രവത്തിയ്ക്കുന്ന മഹിളാസംഘങ്ങളിലെ പ്രവത്തകകഠക്കും ഈ പുസ്തകം ധാരാളം പ്രയോജനപ്പെടുമെന്ന് എനിയ്ക്കുറപ്പുണ്ട്.

കോഴിക്കോട്, 9-4-'44 — ഇ. എം. ശങ്കരൻനമ്പൂതിരിപ്പാട്.

# 1. സ്ത്രീകൾ

(കേക)

ഗംഭീരവിശാലാത്മാ-
 വംബോധി, വീണ്ടും
പിമ്പോട്ടു പിടിച്ചൂന്നും
 വേലയെക്കനിയിപ്പാൻ
കമ്പമാർന്നുമിളം
 കൊണ്ടുവന്നുപദയായ്
മുമ്പിൽവെച്ചു,വളുടെ
 കാല്ക്കൽ വീണുരുളുന്നു.
മോടിയിലുപരിസ്ഥർ
 താരങ്ങൾ തങ്കപ്പൂവു
ചൂടിപ്പൂ കറുത്തിരു-
 ണ്ടുള്ള രാത്രിയെപ്പോലും;
അത്ര്യുമധോഗതി
 പററിയ പകലോനെ-
യുദ്ധരിച്ചതുളുവാ-
 നുഷസ്സെന്നവൾ വേണം—
നാരിയാൽ പരതന്ത്രൻ
 പുരുഷനവളിൽത്താൻ
പാരതന്ത്ര്യത്തെച്ചുമ-
 ത്തീടുന്നു ശാസ്ത്രോക്തത്താൽ.
ഉല്ക്കർഷമേറും തങ്ങൾ-
 ക്കെന്നാക്കിവെപ്പാനാശ-

യുറംകൊണ്ട നരന്മാർതൻ
നാരായത്തലപ്പുകറം
ശ്രുഷ്ഷമാം പനയോല-
യോടെന്തു മന്ത്രിച്ചാലു,-
മിക്കണ്ട പാരിന്നെല്ലാ-
മുററതാങ്ങ് 'ബല'താൻ!
എങ്ങിനെ ശരിയ്ക്കെന്തും
ജീവിതഭാരം നര-
നി, ഞൊരു നതമാം തോറം
തുണപ്പാനില്ലെന്നാകിൽ?
ശ്രേഷ്ഠയാം ശ്രീമാതെത്ര-
നാറം വാഴം, തനിയ്ക്കൊരു
കൂട്ടുകാരിയാം സ്ത്രീയെ-
ക്കാണാത്ത ഭവനത്തിൽ?
പൂനിലാവിന്റെ നിറ-
മെത്രകണ്ടുണ്ടാം, പ്രേമ-
പൂർണ്ണമാം പുരന്ധ്രിതൻ
പുഞ്ചിരി ചേരാത്തേടം?
കാന്തിയും കലകളും
പുഷ്ടിയും സന്തുഷ്ടിയും
ശാന്തിയുമെല്ലാം ദേവ-
ഭാഷയിൽ സ്ത്രീശബ്ദങ്ങറം.
ആദിമപ്രകൃതിയും
സ്ത്രീത്വമേ വഹിയ്ക്കുന്നു;
സ്ത്രീതന്നേ പരാശക്തി;
സത്തയും ചിത്തും സ്ത്രീതാൻ!

—*—

# 2. ഒരു വീരപത്നി

(കൃഷ്ണഗാഥാരീതി)

സച്ചിത്രവസ്ത്രക്കാംകൊണ്ടഴകാന്ന പൂ-
മച്ചിന്നകത്തൊരു മഞ്ചം ചാരി,
എന്തോ വിചാരത്താൽ സ്തബ്ധയായ് മേവുന്നു
ചെന്തൊണ്ടിവായ് മലരാളൊരുത്തി;
ശീമയിൽപ്പേർകേട്ട ശില്പികാം തീർത്തൊരു
കോമളതങ്കപ്പെൺപാവപോലെ.
കാർകലംപോലെ കറുത്തു മിനുത്തുള്ള
വാർകുഴൽ പിന്നിലലിഞ്ഞുതിന്നും;
നീലാളകാവൃതമാകിയ നിർമ്മല-
ഫാലദേശത്തൊരു മങ്ങൽ പാഞ്ഞും;
നീണ്ടിടംപെട്ടതിഭംഗിയും ദീപ്തിയും
പൂണ്ടനേത്രങ്ങാം കുറച്ചടഞ്ഞും;
കണ്ണാടി ചെമ്പട്ടിൽ വെച്ചപോലോ,മന-
സ്ഥാധം കരത്തളിർതന്നിൽച്ചാഞ്ഞും;
നീളമുള്ളന്നതമാറണിപ്പൂഞ്ചേല
തോളത്തുനിന്നിടംകൈമേൽ വീണും;
തന്നന്തികത്തിലായ്,ശുക്ലപക്ഷത്തിലെ--
ചിന്നപ്പൂന്തിങ്കാംപോലുള്ളൊരുണ്ണി,
ആട്ടക്ക പാട്ടക മറ്റോകമോരോരോ
കാട്ട കാട്ടുന്നതും കണ്ടിടാതെ,

ശ്രദ്ധനിലത്തിരുന്നീടുകയാണിവ-
ളിത്തരുണിയ്ക്കിത്ര ചിന്തയെന്തോ?
അമ്മതൻ ദുഃഖത്തിൽപ്പങ്കുകൊണ്ടീടുന്നി-
ലമ്മകൻ ക്രീഡാരസൈകതാനൻ:
ചിന്താപരിക്ലേശമെന്തുള്ള ബാലക്ക്?
ഹന്ത, നൽസ്വർഗ്ഗം താൻ ബാല്യകാലം!

ചൈതലവനിനി യൌവ്വനമാകുമ്പോ-
ളേതൊരു രൂപത്തെപ്പൂണ്ടിടുമോ,
ആ രൂപമൊത്തൊരു പൂരുഷനപ്പൊഴാ-
ച്ചാരുവാം മച്ചിൽക്കടന്നു വന്നാൻ.
അക്ഷണം തൻകളിപ്പാട്ടങ്ങളിട്ടെറി-
ഞ്ഞക്ഷമനാകിയ കൊച്ചുബാലൻ.
'അച്ഛാച്ഛാ' എന്നേവമസ്പഷ്ടവർണ്ണമായ്
സ്വച്ഛാമൃതോപമം കൊഞ്ചിക്കൊണ്ടേ
പാഞ്ഞുചെന്നാ വന്ന ധന്യന്റെ ജാനുക്ക-
ളാഞ്ഞുപുണർന്നാനിളം കൈകളാൽ.
ആയാളോ, കുഞ്ഞിനെയാശു കനിഞ്ഞെടു-
ത്തായാമമേറിയ തന്മാർത്തട്ടിൽ,
മൂല്യം മതിയ്ക്കാവല്ലാത്തൊരു മാണിക്യ-
മാല്യത്തെപ്പോലവേ ചേർത്തു ചാർത്തി,
ആയിളംചെഞ്ചോരിവായ്മലർതന്നിലോ-
രായിരം പ്രാവശ്യമുമ്മവെച്ചാൻ.
കുട്ടിതൻ കൊഞ്ചലാൽ തൈട്ടിയുണർന്നതി-
ന്മട്ടിലെഴുന്നേററു മംഗളാംഗി,

കട്ടിപ്പൊങ്കാപ്പിട്ട കൈകളാൽ കാർകുഴൽ
കെട്ടിയൊരുമട്ടൊതുക്കി വെക്കും
സന്തതപ്രേമാർദ്രപ്പുഞ്ചിരികൊണ്ടു ത-
ന്നന്തർഗ്ഗൃഹാതിഥിയ്ക്കർഘ്യമേകീ.
യുദ്ധയാത്രോചിതമാകിയ വേഷത്തിൽ
ബദ്ധത്താവെക്കണ്ടൊരു മാത്രയിൽത്താൻ
അത്തൽവിട്ടാശ്വാസമുൾച്ചേർന്ന മാതിരി-
യുത്തനചിയാൾക്കു തെളിഞ്ഞു വക്ത്രം.
നന്ദനത്തങ്കത്തെ ലാളിച്ചുകൊണ്ടു ത-
ന്മന്ദിരലക്ഷ്മിതൻ ചാരത്തെത്തി,
സുന്ദരനാം യുവാവായവൾതൻ തോളിൽ
മന്ദമായ് കൈവെച്ചു നിന്നു ചൊന്നാൻ:—
"എന്തിരിപ്പാണിഹ ഞാൻ കണ്ടതോമനേ,
എന്തിത്ര ഭീരുവായ്ത്തീരുവാൻ നീ?
ഞങ്ങൾ വീട്ടിലടച്ചിരിയ്ക്കുന്നതി-
ന്നാണോ, കനത്ത കൈ തന്നതീശൻ?
മാതൃഭൂമിയ്ക്കരിബാധ വരുമ്പോഴു-
മേതു മനങ്ങാതിരിയ്ക്കാമെങ്കിൽ,
അത്രയും കാലം ഞാനെന്തിനു ചെന്നുപോ-
ന്നസ്ത്രക്കളരിയശ്രദ്ധമാക്കി?
യുദ്ധമെന്നുള്ളൊരു ശബ്ദമേ ഞങ്ങൾക്കു
മുഗ്ദ്ധമധുരമാം ഗാനമത്രെ;
പോരിതോ, സാമാന്യപ്പോരൊന്നുമല്ലല്ലോ;
ശൂരക്കിതിൽപ്പരമെന്തു വേണ്ടു?"

ചൊല്ലിലെ ധൈര്യം തികച്ചുമപ്പോരാളി-
യ്ക്കുള്ളിലുണ്ടായിരുന്നില്ലന്നേരം:
തെല്ലൊരു തൊണ്ടയിടച്ചു,യമക്കിലും
നില്ലാതു,തിൽ വെളിപ്പെട്ടിരുന്നു;
പോരെങ്കിൽ, 'കുട്ടാ, ഞാൻ പോയിവരട്ടേ'യെ-
ന്നാ,രോമൽപ്പുത്രനോടായൊടുവിൽ
യാത്രചൊന്നപ്പൊഴാക്കല്യന കൈലേസ്സാൽ
നേത്രം തുടയ്ക്കുക വേണ്ടിവന്നു!
ആഹവമുത്സവമാണവന്നാ,യതിൽ-
സ്സാഹസശീലനുമാണെന്നാലും
എങ്ങിനെ വിട്ടവൻ പോകു,മീ പ്രാണനാ-
മംഗനയാളെയും കുഞ്ഞിനേയും?
'ഞാനുമുണ്ടച്ഛനോടൊപ്പ'മെന്നാൻ നറും-
തേനുററ ഭാഷയിൽ ബാലനപ്പോഠം;
'പോവാമെൻ പൈതൽക്കും തെല്ലു കഴിഞ്ഞാലെ'-
ന്നാ, വധു കുഞ്ഞിൻ പുറം തലോടി,
പ്രേമവും പ്രൌഢിയും തേടിയ ഭാഷയിൽ-
ത്തുമധു തൂകിനാഠം പ്രാണേശങ്കൽ:—
"പോർകളിൽ പ്രോത്സാഹശാലിയാമെൻനാഥൻ
പോകുന്നതോർത്തല്ല മാഴ്കിനേൻ ഞാൻ
പോകാതിരുന്നാലോ എന്നായിരുന്നു മേ
ശോകവും ഭീതിയും ശോഭനാത്മൻ!
'ആവതില്ലാത്തൊരിപ്പിഞ്ചുകിടാവു,മീ-
പ്പാവമാം സ്ത്രീയുമെൻ വിപ്രയോഗം

ഷ്യങ്ങിനെ ഹാ ഹാ പൊറുത്തീടു'മെന്നായി
ഞങ്ങളിലേറിയ വാത്സല്യത്താൽ
ആയുധം കൈക്കൊണ്ടീലിപ്പോഠം ഭവാനെങ്കി-
ലാ,യതിൻ ഹേതു ഞാനാകുമല്ലോ.
ഭത്താവിൻ കത്തവ്യനിഷ്ഠയ്ക്കു വിഘ്നമായ്
വത്തിയ്ക്കും ഭായ്യ താൻ ഭായ്യയാമോ!
വേളിയ്ക്കു ശേഷമിതേവരെ നാമൊരു
നാളിലും വേർപെട്ടിട്ടില്ലെന്നാലും,
വല്ലഭ, തെല്ലുനാളേയ്ക്കാ വിയോഗം ഞാൻ
വല്ലഭാഷയ്ക്കും സഹിച്ചുകൊള്ളാം
എന്നാൽ ഭവാനുടെ വീരപ്രശസ്തിയ്ക്കി-
ന്നൊന്നാമതായ് വല്ല മാലിന്യവും
വന്നുപോയെങ്കിലെനിയ്ക്കു സഹിയ്ക്കാവ-
ല്ലെന്നു,മെൻജീവിതസർവ്വസ്വമേ!
ആകയാൽ വൈരജയത്തിനായ് നിശ്ശങ്കം
പോക; തേ മംഗളമാക മാർഗ്ഗം!"
ധീരപ്രശാന്തമായിങ്ങിനെ തൻപ്രിയ-
ദാരങ്ങഠംചൊല്ലുമുദാരവാക്യം
ശ്രോത്രപുടം വഴിയ്ക്കപ്പടയാളിതൻ
ഗാത്രത്തിലെങ്ങുമുഠംപ്പുക്ക ഗാഢം
ചോരക്കുഴൽകഠംക്ക ചൂടു പിടിപ്പിച്ചി-
ട്ടോരോ ഞരമ്പിനും വേറെ വേറെ
നൂതനമായൊരു കെല്പേകീ, ദിവ്യമാ-
മേതോ രസായനമെന്നപോലെ.

തൻകരംക്കേതാനുമിണ്ടലുണ്ടായിരു-
ന്നെങ്കിലതുമുടൻ വിട്ടുമാറി;
നേത്രതാരങ്ങളിൽ മുമ്പത്തേക്കാളേറെ
ക്ഷാത്രതേജസ്സും സമുജ്ജ്വലിച്ചു
'ഉത്തമസ്ത്രീമണേ, മാപ്പുതരേണമെ-
ന്നസ്ഥാനശങ്കയ്ക്കെ'ന്നാത്തഹഷം
കൊണ്ടാടിപ്പതിയെക്കോമളദോദ്ദ്വന്ധം-
കൊണ്ടാഞ്ഞു പുല്കിപ്പറഞ്ഞു കാന്തൻ:
"ധീരഗൃഹിണിയ്ക്കു ചേന്നതേ ചൊല്ലി നീ:
ദാരവാന്മാരിലാരെന്നോടൊപ്പം?
എന്നാലിറങ്ങിവരട്ടെ ഞാൻ, കുട്ടിയെ
നന്നായ്മനം വെച്ചു നോക്കേണമേ!"
വല്ലഭാശ്ലേഷസുഖാൽക്കണക്കെഴികം
തെല്ലടഞ്ഞസ്സാദ്ധ്വി നന്ദ്വ നേന്നാം:
'ദുഷ്ടരെശ്ശിക്ഷിച്ചും ശിഷ്ടരേ രക്ഷിച്ചും
വിഷ്ടപമൊക്കെബ്ഭരിയ്ക്കുമീശൻ
ക്ഷത്രധമ്മസ്ഥനാമെൻ പ്രാണനാഥനു
നിത്യവും പിൻതുണയായ് വരട്ടേ!
ദുഷ്കരകൃത്യങ്ങൾ സാധിച്ചുമേല്ക്കുമേൽ
മുഷ്കരമാററലർ വൻപടയിൽ
ഉൽക്കടോദ്ദോപമായ'ത്തത്തിക്കളിയ്ക്കട്ടേ
തല്ക്കരവാളിടിവാളുപോലെ!"

"സ്വച്ഛന്ദം മാററാത്തലയ്ക്കു ചവിട്ടാൻ പോ-
മച്ഛനെൻറ തൃക്കാൽ വണങ്ങു കുഞ്ഞേ!"

പൈതലെപ്പാർത്തില്ല ചൊല്ലേ, മനസ്വിനി-
യാറംതൻ മിഴികളിൽനിന്നു താനേ
വീണുപോയ്, ഹാ, രണ്ടു വെൺപളുങ്കുമണി
ചേണാററ ഭർത്താവിൻ ചേവടിയിൽ!

— * —

# 3 രാധയുടെ കൃതാർത്ഥത

(കേക)

"ആര്യപു—ക്ഷമിച്ചാലു-
മെന്നവിവേകം: ഹാ ഹാ,
സൂര്യനെത്തൊടുവാൻ കൈ
നീട്ടിപ്പോയ് നിശീഥിനി!
അങ്ങയോടുള്ളീ ശ്രേഷ്ഠ-
സംബുദ്ധിയാകുമമൃ-
തെങ്ങിനെ, യൊരു ഭാഗ്യം
കെട്ട നാവിനു കിട്ടും?

ഞാനൊരു കൃഷീവല-
കന്യക;-യവിടുന്നോ,
സ്ഥാനമാനാഢിഗ്ഗുണം
ചേർന്ന നാഗരികാഗ്ര്യൻ;
താവകതാരുണ്യമാം
നന്ദനപ്പൂങ്കാവിലാ-
ദ്ദേവകാമിനിയാറം താൻ
സ്വൈരമായ് ക്രീഡിക്കട്ടേ;
എനിയ്ക്കു, സുചിരം തവ
സാന്നിധ്യവിശുദ്ധമെൻ-
ജനകൻെറ തോപ്പേ
വിശ്രമം നല്കിക്കൊള്ളും!

ഇത്തോപ്പിലൊരു കാമ-
ദേവനെപ്പല നാറം മേ
പ്രത്യക്ഷനാക്കിത്തന്ന
പിലാവിൻതറയിന്മേൽ,
തൽപ്പദമുദ്രകളെ-ചക-
സാക്ഷിയാം ചെരിപ്പിൻ പാ-
ടിപ്പൊഴും ലസിപ്പതു-
ണ്ടെന്നാരാധനത്തിന്നായ്.

'നിങ്ങറംതന്നാരാമശ്രീ-
തൻകളിപ്പൊൻപന്തിതെ'-
ന്നി,ങ്ങുവെച്ചൊരുനാളെ-
തോന്നിനെ ച്ചുവാൻ വാഴ്ത്തി,
അച്ചെറുനാരങ്ങയാ-
മെൻചെറുകാണിക്കയെ
സ്വച്ഛമാം കരതാരാൽ
മട്ടിച്ചുകൊണ്ടെവ്വണ്ണം
സാകൂതസ്മിതനായി-
ട്ടവിടുന്നു,ൽക്കമ്പത്താ-
ലാകുലമാമെന്മാറ-
ത്താഴ്ത്തിയ തെളിനോട്ടം —
'സന്നതശിരസ്സായ്' നീ
ലജ്ജയെക്കനിയിയ്ക്കു
കെ,ന്നുള്ള നിരക്ഷര-
ശാസനക്കുറിമാനം—

ഏതൊരുള്ളലരയേയും
തൂക്കും മണിത്താക്കോൽ --
പൂതരാഗത്തെക്കോരി-
പ്പകരും ശംഖപ്രാന്തം --
എന്നെന്നുമുദ്രോമാഞ്ച-
ഭക്തിബാഷ്പയ്ഥധ്യാനി-
യ്ക്കുന്നതിന്നനുവാദ-
മെനിയ്ക്കു നല്കേണമേ!
ഒരുനാളസാമാന്യ-
മോടിയോടിത്തോട്ടത്തിൽ-
ത്തരുണവസന്തംപോ-
ലാഗതനായ ഭവാൻ,
സാന്ധ്യസൂര്യന്റെ നിറം-
കൂട്ടിയ കവിറംത്തട്ടിൻ-
സാന്ദ്രകാന്തിയാലെൻകൺ-
മയക്കി നില്ക്കുംനേരം,
കലശത്തഴമ്പേന്തു-
മിക്കൈകെളക്കണ്ണെത്തി-
ലിലഞ്ഞിപ്പൂമാലയോ-
ന്നിട്ടവിച്ചില്ലേ മന്ദം;
പ്രേമചാപലമിതു
മാമക'മതിങ്കൽത്താൻ
കോമളഭുജാമാല്യം
ചാർത്തിന സുഭഗയെ

നമ്മസുകൃതികാംക്കിട-
യ്യെങ്ങാനമറിയിച്ചാ-
സ്സമ്മാന്യസഹോദരി
യ്യൂസപ്രാസമുറ്റം വരുത്തൊല്ലേ!
താവകഗാത്രാശ്ലേഷ-
ധന്യയാമമ്മാലതൻ
പാവനപരിമള-
മൊരിയ്ക്കൽക്കൂടിപ്പുശാൻ
വന്നുചേരുമാറുണ്ട
നാരംതോറും കിതച്ചുകൊ-
ണ്ടിനിലത്തന്തിക്കളിർ
ത്തെന്നൽ; ഞാൻ മറെറന്തോതും?
'ഞാനിട്ട ലാലുമാല്യ-
മപ്പൊഴെ വാടിപ്പോയി;
ഗ്ലാനിചേരില്ലദ്ദേവി-
യപ്പിച്ച മാലയ്യെന്നും;
ആയതിൻപുണ്യസ്പൎശ-
മങ്ങു പോയ് നേടൂ കാറേറ,
നീയിങ്ങെൻനെട്ടവീപ്പാൽ-
ത്തപ്തനാവതിൻമുന്നേ!''
അന്നേരത്തെ നക്ഷത്രം താ-
നിയ്യന്തരീക്ഷത്തിങ്കൽ
വന്നുദിച്ചിതാ, പാഴിൽ-
ച്ചെവി പാത്തമരുന്തു:

കേഠംപ്പോക്ക മുരളികാ-
ഗീതമാം കളിവാക്കാൽ
തോപ്പിതു 'വൃന്ദാവനം'-
മാക്കിയോനിങ്ങില്ലല്ലോ!
ഈ വൃന്ദാവനമിന്നു
ശൂന്യമായ് പ്പോയാലെന്തു?
താവകീനയാം 'രാധ'
പൂർണ്ണകാമയഠംതന്നേ:
അപ്പെണ്ണുങ്ങളപ്പൂ-
മാലയോടൊത്തത്തോളി-
ലപ്പ്ണം ചെയ്താളല്ലോ
തന്റെ ജീവിതഭാരം!
എന്നുടെ സവ്വസ്വമാ-
യുള്ളതാമവിടത്തെ-
പ്പൊന്നുമെയ്യത്തന്വിയ്ക്കു
വശമായ് ച്ചമഞ്ഞപ്പോഠം
എൻപ്രിയതാതന്നുണ്ടായ്
വേണ്ടാത്തൊരാചച്ചങ്കു-
യെങ്ങിനെവെടിയും ഞാ-
നെന്റെ ജീവനെ സ്വാമിൻ?
താദൃശസൌഭാഗ്യയാം
ഭാര്യയായ്ച്ചേന്നു ഭവാ-
നേതൊരു ഭുവനത്തെ
ശ്ശോഭനമാക്കീടുന്നു'

ആ ലോകത്തൊരു കോണിൽ-
ജ്ജീവിച്ചാൽ കൃതാൎത്ഥ ഞാൻ;
ലാലസിയ്ക്കട്ടേ ശാന്ത്യം
നിങ്ങൾതൻ ഗൃഹാശ്രമം!"

— * —

# 4. ജാതിപ്രാഭവം

(കേക)

ഭൈരവന്നഴകില്ലാ,
പണമില്ല,റിവില്ലാ,
പോരെങ്കിലവനൊരു
ഹീനവർണ്ണനുമത്രേ;
എങ്ങിനെയവങ്കല-
ഗ്ഗൗരി - മേന്മയും സ്വത്തും
തിങ്ങിന തറവാട്ടിൽ-
ജ്ജനിച്ചവളന്നാവഠം--
ബദ്ധരാഗയായ്ത്തീർന്നു
സുന്ദരി—പഠിപ്പുള്ളോഠം?
ഉത്തരമിച്ചോദ്യത്തി-
ന്നവളും കണ്ടിട്ടില്ല!

ഏററവും കറുത്തിരു-
ണ്ടിരുന്നു, കാററും വൈലു-
മേററപോരുമാത്തോട്ട-
പ്പണിക്കാരൻതൻ ഗാത്രം;
അക്കരിക്കട്ടയേയും
വൻവൈരമണിയാക്കീ,
മയ്ക്കണ്ണാളുടെ മന-
സ്സില്ലസംസ്കാരം ക്രമാൽ!

സരസം കാർമേഘത്തോ-
ടിണങ്ങി വെള്ളിൽപ്പിട-
യിരുളിൻ പിമ്പേ നട-
കൊൾകയായ് ദീപോദ്ദീപ്തി!
ഒരുനാളിസ്സംസാരം
പരക്കെക്കേട്ടുംകൊണ്ടാ-
ണ്യരുണൻ തെളിയ്ക്കും തേർ
വന്നതുമ്പർകോൻദിക്കിൽ:—
'ഭൈരവൻ വശീകര-
ണൌഷധപ്രയോഗത്താൽ-
ഗ്ഗൌരിയെഗ്ഗൂഢം രാവിൽ-
ക്കൊണ്ടുപോയ്ക്കളഞ്ഞുപോൽ.'
എങ്കിലുമുയന്റാളി-
കൊൾകതാൻ ചെയ്തു സൂര്യ്-
നെന്തിതു, ജാതിഭ്രംശ-
മവിടെയ്ക്കഗണ്യമോ!
തിരഞ്ഞൂ പലേടത്തും
ഗൌരിതൻ ഭവനക്കാർ;
തിരിയേ ലഭിച്ചീലാ
പോയ്പ്പോയ കലമാനം;
ലജ്ജയും വ്യസനവു-
മവരിലരിശത്തെ-
യുജ്ജ്വലിപ്പിച്ചു,പ്പെണ്ണിൻ
നാമമേ നഞ്ഞെന്നാക്കി;

അസ്വതന്ത്രയാം നാരി-
യാണങ്ങൾ തീർത്ത മതി-
ലത്രയും ചാടിക്കട-
ന്നാലതു സഹിയ്ക്കാമോ!
ജ്ഞാതിവർഗ്ഗത്തെപ്പേടി-
ച്ചകലത്തൊരേടം പോയ്
പ്രീതരായ്ക്കൂടികൊണ്ടാർ
ഗൌരീഭൈരവരെ;—ന്നാൽ,
അതുലോത്സവമാകും
വസന്തം രണ്ടാമത-
പ്പുതുദമ്പതിമാർതൻ
പാപ്പിടത്തണഞ്ഞീലാ:
ആണ്ടെത്തുന്നതിനുമ്പേ,
കടന്നുകൂടിലിനെ-
ത്തീണ്ടുവാൻതുടങ്ങി ഹാ,
ദുർഭിക്ഷ;-മതോടൊപ്പം
ആർത്തശയ്യയിലുമായ്
ഭൈരവൻ; പാവം ഗൌരി
വൈദ്യന്നോ വയററിന്നോ
വല്ലതും കൊടുക്കേണ്ടു!
ദാരിദ്ര്യമവളുടെ
കൃത്രിമ വിഭൂഷക-
ളോരോന്നായ് ച്ചില
നാളാലശിച്ചുകഴികയാൽ,

ഒട്ടവിൽസ്സഹജമാം
ഭൂഷണം—സതൌന്ദര്യം—
കട്ടവാ കണക്കിനേ
റിന്നു തിന്നുകയായീ!
തന്നുടെ ശരീരത്തെ-
പ്പോലുമത്തപസ്വിനി-
യനാഹം പ്രേമാഗ്നിയ്ക്കു
ഹവിസ്സായ്സ്സമപ്പിച്ചാൾ;
വിലസത്താരുണ്യമാ-
യിരുന്ന പൂമെയ്യുതു
തൊലിയിൽ പൊതിഞ്ഞുള്ളോ-
രസ്ഥിക്കൂടമായ്ത്തീർന്നു!
ഉച്ചമാമവസ്ഥയിൽ-
പ്പുലന്ന ഗൌരിയെയും
പിച്ചതെണ്ടിച്ചു ജാതി-
പ്രാഭവമെന്നേ വേണ്ടൂ!
ജാതി—ഹാ, നരകത്തിൽ-
നിന്നു പൊങ്ങിയ ശബ്ദം
പാർത്തിനം പിശാചിൻെറ-
യേട്ടിലെ രണ്ടക്ഷരം!
അയൽവീടൊരോന്നിലു-
മിരന്നു കഴിഞ്ഞുതാൻ,
ദയതൻ തവിട്ടമി-
ല്ലങ്ങിനിക്കിട്ടാനെന്നായ്

അതിനാലഗതിയാ-
മവരംതൻ പ'ച്ചപ്പാള-
യ്ക്കുകലേയ്ക്കുകലേയ്ക്കു
നീളേണ്ടതായും വന്നു.
പട്ടിണിക്കുഴിയിങ്കൽ-
പ്പുതിച്ച കണ്ണും വിള-
ത്തൊട്ടിയ കവിളു,മെ-
ല്ലുന്തിനില്ലൊരു നെഞ്ചും,
ദാരിദ്ര്യാനലധൂമ-
രേഖകരംപോലേ, കാററിൽ
പ്പാറിന ചകിരിനേർ-
ക്കേശത്തുമ്പുകളുമായ്,
പാഴ്ക്കീറത്തുണിയുടു-
ത്തി,ടർ തേടിട്ടും തേഞ്ഞ
കാൽകളാലിഴഞ്ഞെ,ത്തോ
സാധുവാം പിച്ചക്കാരി
ഒരുനാരം ഗൌരീജന്മ-
ഗൃഹത്തിൻമുററത്തെത്തി,
പെരുതാമാ വീടൊന്നു
ഞെട്ടിപ്പോയടിയോളം:
ആരിതാ? — ച്ചാടിപ്പോയ
ചേട്ടയോ—തറവാട്ടിൻ
ചേരിന്നും പെരുമയ്ക്കും
പരിക്ക തട്ടിച്ചവരാ—

ആട്ടിയോടിപ്പിൻ ചിക്കെ-
    ന്നാങ്ങളമാരേ; കരം-
നീട്ടിടായ്ക,നുകമ്പ-
    യെങ്ങോ പോയലിയട്ടേ:
ഭ്രഷ്ടിനെക്കണ്ണീർകൊണ്ടു
    നനച്ച വളർക്കയോ!
ഭ്രഷ്ടിയുമടച്ചല്ല
    മേവുന്നു പുരോഹിതൻ!

--- * ---

# 5. ഒടുക്കത്തെക്കുറിപ്പ്

(കേക)

സുപ്രദീപത്തെക്കത്തി-
ച്ചേന്തിനാളുഷസ്സ്;-ന്നാൽ
തൽപ്പുരോഭാഗത്തൊരു
വീടിതാ, തമസ്സിൽത്താൻ:
'ഭാമ'യിന്നുണർന്നിട്ടി-
ല്ലോ;-മനേ, എഴുന്നേൽക്കു;
തുമിഴി തുറക്ക നീ;-
യിപ്പൊഴുമുറക്കമോ?'
മാതാവിൻവിളിയ്ക്കുതിൻ
മാറ്റൊലിമാത്രം കേൾക്കായ്;
മാന്തളിർച്ചൊടിയിതു
മൗനമുദ്രിതം, ശാന്തം!
മഞ്ഞുപോലിരിയ്ക്കുന്നു
മഞ്ജുമെയ്യെല്ലാം;'മയ്യോ,
കുഞ്ഞേ, നീ ചതിച്ചിതോ!
കുററിയററല്ലോ വംശം!'

എന്തെന്തിത,കാലത്തി-
പ്പൊൻവള്ളിയൊടു ചേച്ചു-
യെങ്ങിനെ വെടിഞ്ഞുപോയ്
പ്രാണമാരുത, ഭവാൻ!

മലൎന്നുകിടക്കുമീ
        മങ്കതൻ മുഖത്തങ്ക-
മലരിലൊരു നീല-
        ച്ഛായയുണ്ടേശിക്കാണ്മൂ;
ഭീകരമേതു വിഷം
        തേപ്പിച്ചു കരിയിതു?
ലോകമേ, നിൻഭിത്തിമേ-
        ലിച്ചളി മായാത്തൊന്നാം!
മൃത്യുവിൽക്കേറി സ്വൎഗ്ഗം
        പൂകതാൻ ചെയ്തു ഭാമ:
മൎത്ത്യലോകത്തിൻ കുപ്പ-
        യെങ്ങെ?–ങ്ങീ മണിപ്രേമം?
ഭൎത്താവിൻ വചസ്സിൽനി-
        ന്നെള്ളിട ചലിയാതീ-
യുത്തമവധൂടി തൻ-
        ഗാന്ധൎവ്വവിവാഹത്തെ
ശുദ്ധവിശ്വാസപ്പട്ടിൽ-
        പ്പൊതിഞ്ഞു സൂക്ഷിച്ചാളു;–
ക്ഷുദ്രനോ — നരകമേ,
        നിനക്കും കയ്ക്കുമവൻ!
    വെൺകടലാസ്സിൻ ചുരു-
        ളൊന്നതാ, സുനീലാഗ്ര-
ക്കൊങ്കകളൂറ്റംത്തിങ്ങിയ
        റൌക്കിതൻ നടുക്കെട്ടിൽ;

പാൎശ്വത്തിൽക്കഴഞ്ഞു വീ-
ണീടിന മുഗ്ദ്ധവാമീ-
പ്പാണിതാൻ കുറിച്ചതാ-
ണീയന്ത്യക്കുറിമാനം.
തപ്തബാഷ്പമേ, തെല്ലൊ-
ന്നടങ്ങി നിന്നാലും നീ;
തന്വിതന്നെഴുത്തിലെ-
ന്തെന്നു നോക്കട്ടേ ഞങ്ങൾ:—
"പ്രാണേശ,-തരംകെട്ട
ഭാമതൻ വിളിയിതു
ചേർന്നരം ഭവാനെയി-
ങ്ങവമാനിയ്ക്കാ മേലിൽ!
കൈക്കൊൾകീയനാഥത-
ന്നന്തിമനമസ്കാരം!
ചേക്ക തേ സംതൃപ്തിയെ-
പ്പുതിയ ഗൃഹാശ്രമം!
എൻപ്രിയാവരജ നീ
സുഭദ്രേ: തവ കാന്ത-
നെൻറയീ വയററിലെ-
പ്പൈതലിൻ പിതാവത്രേ;
എന്തിതിൽത്തെററധീര-
ന്നം?-ഗനമാരെ സ്വൈരം
ഹന്ത, കൈക്കൊള്ളാം, തള്ളാം;
സ്വതന്ത്രനല്ലോ പുമാൻ.

ജ്യേഷ്ഠത്തിയുടെ ഗതി
        വന്നുകൂടൊല്ലേ ഗുണ-
ശ്രേഷ്ഠയാം നിനക്കെന്നോ
        നേരുന്നേൻ വരാകി ഞാൻ!
    എന്നമ്മേ, കുലടയ-
        ല്ലിമ്മകൾ, സഹജരേ,
ധന്യമാം യുഷ്മൽക്കുലം
        കെട്ടത്തോളല്ലീപ്പെണ്ണുങ്ങൾ!
ദുഷ്ടേരാൽപ്പരിക്കേററ
        തീവ്രദനാവേന്ദ്രം ഹ്രത്തി-
ന്നത്ഭുതൌഷധമുണ്ടു
        വിശ്രവൈദ്യനാൽ സൃഷ്ടം
അതിതാ, സമ്പാദിച്ചേൻ!
        വിഷമേ, ഹാ, നീ സാക്ഷാ-
ലമൃതാണി,ടിവെന്തീ
        ലോകരന്യഥാ ചൊന്നാൽ?"
    ഭാമയെ—പ്രണയാഭി-
        രാമയെ—ച്ചതിച്ചോനേ,
കാമിയാം നിന്നാൽ ത്യക്ത-
        യാസ്സരാം സുഭദ്രയും:
ഇന്നു നീ വേട്ട വധു
        ഭ്രൂണഹത്യകളോ, എ-
ന്നെന്നുമേ ത്യജിയ്ക്കാവ-
        ല്ലാത്ത പതികളത്രേ!

—*—

# 6. ബഹിഷ്കൃതമായ അന്തർജ്ജനം

(കേക)

"മിത്ഥ്യാപവാദോത്താപം
പ്രേരിപ്പിയ്ക്കില്ല, മാത്മ-
ഹത്യയിൽനിന്നന്നെന്നെ-
പ്പിന്മാററി പാപഭയം.
മാനുഷിയൊരുവൾ ഞാൻ;
സ്വജനം ത്യജിച്ചാലും,
സ്ഥാനമൊന്നെനിയ്ക്കുമു-
ണ്ടീശൻെറ ഭുവനത്തിൽ.
ആ മറക്കുട തല്ലി-
പ്പൊളിച്ചു കളഞ്ഞൊരു
നാൾമുതൽ നേരെതന്നെ
കാണ്മതുണ്ടുലകം ഞാൻ;
പാണൻെറ പനയോല-
ക്കൈത്തൊഴിലിനിമേൽ മേ
പാരമേശ്വരശില്പം
കാണ്മാനൻ തടവാകാ!
നിത്യമൊരോലമറ
പോരുമേ രക്ഷിപ്പാൻ പോ-
ലി, ത്രയം വിലകെട്ട
ചരക്കോ പാതിവ്രത്യം!

ആരെയും കാണാമെനി-
യ്യെ,ന്നെയുംകാണാമാക്കും;
പാരിലെയൊരാളായ് ഞാൻ
സ്വഗൃഹബഹിഷ്കാരരാൽ.
ഹാ, മത്സോദരിമാർതൻ
കഥയെന്തു,സ്സാധുക്കൾ
സോമസൂര്യരെപ്പോലും
ശരിയ്ക്കു കണ്ടിട്ടുണ്ടോ?
ആകാശതലം മീതേ
പരന്നുകിടപ്പുള്ള-
താക്കുതാനറിയാമോ-
പ്പഞ്ജരക്കിളികളിൽ?
തള്ള വാലാട്ടമിട-
മൂലകം പൂച്ചക്കുട്ടി-
യ്ക്കില്ലത്തിൻ പടിഞ്ഞാറ്റി
നമ്പൂരിമടവാക്കും!
പ്രകൃതിയുടെ വക്ത്രാ-
വരണത്തെയുമൊട്ടൊ-
ട്ടുകററീടുന്നു കാല-
ഭഗവാനുടെ ഹസ്തം;
നമ്മളോ, നരരിൽനി-
ന്നൊളിഞ്ഞുനില്പാൻ ചൂഴെ-
ക്കന്മറ കനപ്പിച്ചു
വീർപ്പുമുട്ടിപ്പോംവണ്ണം.

ലോകദൃഷ്ടിയിൽനിന്നു
    ചൂളുവാനെ,ന്താണാവോ!
ഹ്രീകരമായിട്ടൊന്നു
    ചെയ്യുതിക്കലേസ്ത്രീകൾ!
മുപ്പതുവയസ്സാന്ന
    പെങ്ങളെക്കൊടുപ്പാനാ-
ണല്പവിത്തനാ വിപ്രൻ
    വേട്ടുവെച്ചതീയെന്നെ;
ഇപ്പൊഴോ,മിളദ്ദാര-
    ത്രയനാമദ്ദേഹത്തി-
ന്നപ്രയാസമായ് നേടാം
    ത്രിവൎഗ്ഗത്തിനെയെന്നായ്!
വാൎദ്ധകാക്രാന്തൻ കാന്തൻ;
    തരുണി നവോഢ ഞാൻ:-
കൂത്തനോക്കെൻനേൎക്കെയ്ത്തു
    നാലുകണ്ണുകൾ മേന്മേൽ:
രണ്ടാളിൽപ്പകുത്താലും,
    തെല്ലനുരാഗം ബാക്കി-
യുണ്ടാവാം കണവന്നെ-
    ന്നാൎയ്യമാർ കണക്കിട്ടു!
* വള്ളിയാൽബ്ഭർത്താവിനെ-
    ബ്ബന്ധിപ്പാൻ ശചീമന്ത്രം

* ഋഗ്വേദം 10-ാം മണ്ഡലത്തിലെ ഇന്ദ്രാണീസൂക്തം ജപിച്ചുകൊണ്ടു യഥാവിധി പാടവള്ളി പറിച്ചെടുത്തു കൈകളിന്മേൽ കെട്ടി ഭർത്താവിനെ ആശ്ലേഷിക്കുന്നവൾക്കു് ഭർത്താവു് വശപ്പെടും; സപത്നികൾ കഷ്ടപ്പെടും.

വല്ലതുമറിയാമോ
        വൈദികസ്ത്രീകൾക്കിപ്പോൾ?
രണ്ടാളും 'തലയണ
        മന്ത്ര'മേ പ്രയോഗിച്ചു-
കൊണ്ടിതു സപത്നീവി-
        ധ്വംസനത്തിൽ യോജിപ്പോടേ.
തിങ്ങളാറേഴാൽസ്സിദ്ധ-
        മവൾക്കു ജപയജ്ഞം,—
മങ്ങിപ്പോം പുരയ്ക്കുള്ളിൽ-
        ക്കിടപ്പായ് മൂന്നാംവേളി;
സ്മാർത്തവൈദ്യനമെത്തി
        വിശുദ്ധ്യൗഷധവുമായ്-
പ്പേർത്തദോഷരിൽനിന്നു
        ദോഷത്തെ വമിപ്പിപ്പാൻ!
ഠന്നുപോയ് ദിനപക്ഷ-
        മാസങ്ങൾ; ചുററിപ്പററി-
നിന്നതില്ലവയെൻെറ
        ചാരിത്രഭംഗം കേൾപ്പാൻ.
ഭൂതകാലത്തിൽച്ചെന്നു
        ലയിച്ചു വർഷം മൂന്നു,-
* പ്പാഴ്ത്തിരശ്ശീലപ്പിന്നിൻ
        ചോദ്യങ്ങളാകാശത്തും,

* ഒരു തിരശ്ശീലയുടെ മറവിലിരുന്നാണ് സ്മാർത്തൻ വിചാരണ ചെയ്യുക. ദോഷശങ്കാവിഷയമായ സ്ത്രീയെ സാധനമെന്നു പറയുന്നു.

'സാധന'ത്തിൻെറ നൊട്ട-
വീപ്പുകരം വായുവിലും!,
നാഥൻെറ മുതൽ മുററ-
മന്യർതൻ പെട്ടിയിലും!
വേശ്യയെ വാത്തുണ്ടാക്ക-
മപ്പുരയ്ക്കകത്തുനി-
ന്നീ— ശ്വരാ, പൊറുത്തരുളം-
കീയൊരുവാക്പാപം മേ!
വിട്ടുതി ലഭിയ്ക്കുവാൻ
മറെറാരു വഴികാണാം-
ഞ്ഞൊ,ട്ടുവിൽബ്ഭൃത്യങ്കലെൻ
ജാരത്വമാരോപിച്ചേൻ.
സ്വാത്തന്ത കൃതാത്ഥത്വം,
ജ്യേഷ്ഠത്തിമാക്ക മന-
സ്വാസ്ഥ്യ,മെൻഭത്താവിന്നു
ദാരിദ്ര്യനിവാരണം,
എനിയ്ക്കോ മനുഷ്യർതൻ
സ്വാതന്ത്ര്യം—പലഗുണം
ജനിച്ചുവല്ലോ, ഭോഷ്ക്കോ—
ന്നനു ഞാൻ പറകയാൽ.
നന്മയെപ്പെററം തിന്മ
ഹേയകോടിയിൽപ്പെടാ:
നെന്മണിവളച്ചയ്ക്കു
വയലിൽച്ചുളിവേണം.

പന്നഗദംഷ്ട്രമിതെ-
        ന്നുള്ള ഭ്രൂശ്ശങ്ക പിടി-
ച്ചെന്നുടെ സമുദായം—
        കേരളദ്വിജവർഗ്ഗം—
സത്യത്തിനെറുമ്പുമേ
        കടിച്ചിട്ടില്ലാത്തത്ര-
യെത്രയംഗത്തെ മുറി-
        ച്ചെറിഞ്ഞിട്ടില്ലീവണ്ണം?
സംത്യാഗഭയം വേണ്ടാ
        നിനക്കു: നമ്പൂതിരി-
യ്യന്തഃപുരത്തെക്കാളും
        മധുരം മാമ്പലേ, നീ!
എന്തുഷസ്സണഞ്ഞാലും,
        മേതർക്കനുദിച്ചാലു-
മന്ധവിശ്വാസതമ-
        സ്സൊഴിയാ ഞങ്ങൾക്കെന്നും?
മങ്കമാർകളെക്കൊണ്ടു
        കണ്ണുനീർ വീഴ്ത്തിയ്ക്കുന്നി-
തെൻകൂട്ടർ, നിഴലിനെ-
        ക്കഴുകിക്കളയാനായ്!
ഞാനൊരു സാധാരണ-
        നാരിയായ് മാറിയതിൽ
ദ്ദീനത വേണ്ടാ നിങ്ങൾ-
        ക്കെൻറ സോദരിമാരേ;

ഹന്ത, മേ പുറത്താക്ക-
ppെട്ട ജീവിതത്തിന്മേൽ-
സ്സന്തതം തട്ടുന്നുണ്ടു
നൽക്കാററും വെളിച്ചവും.
പശ്ചാത്തവിഭവേ ഞാൻ
സ്വപ്രയത്നാത്താൽ; ഘോരാ,
പത്നീത്വമാണീപ്പെണ്ണു-
ങ്ങൾക്കൊരു സമ്പത്തെങ്കിൽ;
ഭർത്താവുമിയ്യുള്ളോൾക-
ണ്ടിങ്ങു — നൽച്ചക്രം-മിത്ര
ഭദ്രശബ്ദത്താലെങ്കൽ-
ത്തൂകുന്നു പ്രിയവാക്യം;
വെൺനൽത്തൂവുകളാലേ
പുഞ്ചിരിക്കൊണ്ടീടുന്നു;
മന്ദിയാതെനിയ്ക്കുള്ളോ-
മുഴപ്പുമുതകുന്നു.
എൻെറ സൌഭാഗ്യമിഹ
കൺചുവപ്പിപ്പീലാക്ക-
മെൻെറയിച്ചെറുഗ്രഹം
സംശാന്തമസപത്നം!
ജ്യേഷ്ഠത്തിമാരേ, തൊഴാം:
നിങ്ങൾകാരണമല്ലോ,
ശ്രേഷ്ഠർതന്നാദർശത്തെ
നുല്ലുവാൻ മതിന്നു ഞാൻ;

നാട്ടിനായ്ത്തൊഴിൽ ചെയ്യാൻ
ലാഘവം വന്നു, 'ഭ്രഷ്ടാ'-
ലൊട്ടകങ്കണമൂരി-
ക്കളഞ്ഞ കൈരണ്ടിന്നും!
അംബ, ഭാരതഭൂവേ,
ഭക്തിചക്രത്താൽ ഞങ്ങൾ
നിർമ്മിച്ചപോരും നൂൽത-
ന്നിഴയോരോന്നും, ഹാ ഹാ,
വിവിധാതങ്കക്ലേശ-
വിക്ലബീഭൂതൌജസ്സാ-
മിവിടെയ്യോരോ ജീവ-
സിരയായ്ച്ചമയാവൂ!"

— * —

# 7. മദിരാശിക്കടൽപ്പുറം

(കാകളി)

അററമില്ലാത്ത നഭസ്സെൻ തലയ്ക്കുമേൽ;
അത്ര വിസ്തീർണ്ണമാമർണ്ണവം മുന്നിലും.
വീപ്പൊന്നു കാണിയ്ക്കുവെച്ചേൻ കടൽക്കാററി-
നാൾപ്പുററിൽനിന്നു പുറത്തു കടന്ന ഞാൻ.
തല്ലിപ്പുരത്തുന്നു തീരത്തു കേറിന
കല്ലോലമോരോന്നുമെന്നുൾത്തകിടിനെ.
പിമ്പുറത്തേയ്ക്കു തിരിഞ്ഞുനോക്കീടുവാൻ
വെമ്പീ, വിരിഞ്ഞു തെളിഞ്ഞ മിഴികൾ മേ:
കുങ്കുമപ്പൊട്ടിട്ടു കാണായി ദൂരത്തു
ചെങ്കതിരോനാലപരാശതൻമുഖം:
ഇക്കിഴക്കേക്കടൽവക്കിൽത്തലപൊക്കി
നില്ക്കും വിധവാലയത്തിലെ സ്ത്രീകളോ,
തെററന്നു ദൈവം കടന്നു തുടയ്ക്കയാൽ
നെററിത്തിലകങ്ങളത്രയും മാഞ്ഞവർ.
നിർഭാഗ്യതാമുകൾത്തട്ടിൽനിന്നീടുമീ
നിർഭരതാരുണ്യമാരിൽപ്പലരുമേ,
അബ്ധിത്തിരകൾതൻ വേലാസമാശ്ലേഷ-
വിഭ്രമഭേദങ്ങൾ കണ്ടു കുതൂഹലാൽ
ഒപ്പം നടക്കും മണാളനിൽപ്പുഞ്ചിരി-
യർപ്പിച്ചുപോന്നവരായിരിയ്ക്കും പരം.

പൊട്ടിച്ചിരിയ്ക്കുന്നതുണ്ടിന്നുമന്നേരത്തെ
മട്ടിലേ സിന്ധുത്തിരകൾ തെരുതെരെ;
മുഗ്ദ്ധങ്ങളാമീത്തരുണീമുഖങ്ങളോ
മുററും മറന്നുപോയ് മന്ദഹാസങ്ങളെ!

നാഥവിയുക്തമാക്കൌദാര്യ്യയുക്തമാം
വാതിൽ തുറന്നിട്ട മേടതൻ ചുററുമേ
മിന്നലിൻവേഗത്തൊടെല്ലാം ചരിയ്ക്കുന്നു
വിന്യസ്തയന്ത്രങ്ങൾ ധന്യർതൻ വണ്ടികൾ;
എന്നാലെറുമ്പരിയ്ക്കുന്നതുപോലവേ
മന്ദ,മീ സ്ത്രീകൾ തൻ ലോകയാത്രാരഥം.
ബന്ധുജനത്താലനാദൃതമാർ പര-
തന്ത്രമാരാ, പ്രിയദർശനമാരിവർ—
വൈശസമെന്തെന്തടങ്ങിയിട്ടില്ലഹോ,
വൈധവ്യമേ, നിൻെറ മൂന്നക്ഷരങ്ങളിൽ?
'വേളി'തന്നർത്ഥമെന്താണെന്നറിയാത്ത
ബാലികമാരുടെ പിഞ്ചുതലയിലും
വൈധവ്യവൈകൃതഭാരം ചുമത്തിടും
സ്ത്രീധർമ്മശാസ്ത്രമേ, നിൻക്രൌര്യ്യമുൽക്കടം!
നൂറനൂറാവാം പുമാന്നു ഗൃഹിണിമാർ;
നാരിയ്ക്കു ചാവോളമേകപതീവ്രതം.
ആരാർ സഹിയ്ക്കു,മിദ്ധർമ്മം കുറിച്ചിട്ട
നാരായമേ, നിന്നിരുതലക്കൂർപ്പിനെ?

അംഭോധിതീരസ്ഥമായുള്ളൊരുന്നത-
സ്തംഭ,മിടിത്തീവിളക്കായ കണ്ണതാ
ദൂരത്തുനിന്നീ വിധവാലയത്തിനു
നേരെ തുറക്കുന്നു, ചിമ്മുന്നു തൽക്ഷണം;
എങ്ങിനെ നോക്കാതിരിയ്ക്കുമിടയ്ക്കിട-
യ്ക്കെങ്ങിനെ നോക്കുമിദ്ദൃശ്യങ്ങളീക്ഷണം

ഉപ്പലയാഴിതൻ പാഞ്ഞെത്തല്ലലും പത-
ത്തുപ്പലും തുള്ളിമറിയലും കാൺകയാൽ
ഏററം രസിച്ചു തുടിച്ചു കവിളൊട്ടം,
കാററിൽ കളിയ്ക്കുന്ന കുന്തളച്ചാർത്തൊട്ടം,
അമ്മതൻ കൈവിരൽ കോർത്തുപിടിച്ചിങ്ങു
ചെമ്മേ നടക്കും കിടാങ്ങൾതൻ ചെങ്കഴൽ
ഏറെക്കുറെപ്പൂഴ്ന്നുപോകാതിരിയ്ക്കുമോ
ചാരുവാം വെണ്മണലിങ്കൽക്കണക്കിനേ,
വൈധവ്യബദ്ധമാരാമീ വധൂക്കൾതൻ
മാതൃതാപ്രത്യാശ തഞ്ചിന നെഞ്ചിലും?
വൈവർണ്ണ്യമേല്ക്കായ്കി;-രുട്ടിലല്ലോ, ചിരാൽ-
ത്തുവെളിച്ചത്തുതാൻ നിങ്ങൾതൻ ജീവിതം:
ഭദ്രസഹോദരിമാരേ, ഗൃഹോപാന്ത-
രഥ്യതൻ വൈദ്യുതദീപങ്ങൾ പോലവേ
നോക്കാൻ തുടങ്ങിയിരിയ്ക്കുന്നു, നിങ്ങൾതൻ
നേക്കു ജഗത്തിൻ പ്രബുദ്ധങ്ങൾ ദൃഷ്ടികൾ.

—*—